## പാലിൽ നിന്നു വേർതിരിച്ചെടുത്ത മാംസ്യഘടകങ്ങളും അവയുടെ ചില സ്വഭാവവിശേഷങ്ങളും

| മാംസ്യഘടകങ്ങൾ | മൂലഘടകങ്ങൾ | ക്ഷീരമാംസ്യത്തിലെ ഏകദേശ ശതമാനം | തന്മാത്രാഭാരം | സമവൈദ്യുത ബിന്ദു | മറ്റു പ്രത്യേകതകൾ |
|---|---|---|---|---|---|
| ആൽഫാകേസിൻ | കേസിൻ | 45-63 | ? | 4.1 | 1% ഫോസ്ഫറസ് |
| ബീറ്റാകേസിൻ | കേസിൻ | 19-28 | 24,100 | 4.5 | 0.6% ഫോസ്ഫറസ് |
| ഗാമാകേസിൻ | കേസിൻ | 3—7 | ? | 5.8- 6.0 | 0.11% ഫോസ്ഫറസ് |
| ബീറ്റാക്ഷീരഗ്ലോബുലിൻ | ക്ഷീരാൽബുമിൻ | 7-12 | 35,500 | 5.18 | 1.1% സിസ്റ്റിൻ |
| ആൽഫാക്ഷീരഗ്ലോബുലിൻ | ക്ഷീരാൽബുമിൻ | 2-15 | 15,100 | 4.1- 4.8 | 7% ട്രിപ്റ്റോഫാൻ |
| നിണസീറാൽബുമിൻ | ക്ഷീരാൽബുമിൻ | 0.7-1.3 | 65,000 | 4.7 | ആൽബുമിൻ (രക്തത്തിലെ ഘടകവുമായി സമരൂപതയുണ്ട്.) |
| യൂഗ്ലോബുലിൻ | ക്ഷീരഗ്ലോബുലിൻ | 0.8-1.7 | 1,80,000 | 6.0 | ഹെക്സോസും ഹെക്സോസമിനും ഉൾക്കൊള്ളുന്നു. |
| സ്യൂഡോഗ്ലോബുലിൻ | ക്ഷീരഗ്ലോബുലിൻ | 0.6-1.4 | 1,80,000 | 5.6 | പ്രതിദ്രവ്യങ്ങൾ വഹിക്കുന്നു. |

നിൽക്കുന്നു. വെള്ളത്തിന്റെ ശതമാനം 84 മുതൽ 89 വരെയാണെന്നാണ് സാധാരണ കണക്ക്. പാലിന്റെ മററു ഘടകങ്ങളുടെ ഏററക്കുറവും വെള്ളത്തിന്റെ ശതമാനത്തിൽ പ്രതിഫലിക്കുന്നുണ്ട്. ദ്രവരൂപവും ഏറിയ ജലശതമാനവും പാലിന്റെ ആഹാരമൂല്യത്തെക്കുറിച്ച് തെററിദ്ധാരണയുളവാക്കാൻ പോന്നതാണ്. കാബേജ്, റാഡിഷ്, കാരററ് എന്നീ ഭക്ഷണപദാർത്ഥങ്ങളിൽ പാലിലുള്ളതിനേക്കാളും കൂടുതൽ ജലാംശമുണ്ടെന്നതാണ് വാസ്തവം. ആപ്പിളും ഉരുളക്കിഴങ്ങുമെല്ലാം ആഹാരമൂല്യത്തിൽ പാലിൽ നിന്നേറെ മികച്ചതല്ല എന്നു പറയാം. ഗവ്യമൃഗങ്ങളുടെ ആഹാരം മൊത്തം കണക്കിലെടുക്കുമ്പോൾ, അപ്പോൾ വെട്ടിയെടുത്ത പുല്ലിലും കിഴങ്ങു വർഗങ്ങളിലുമെല്ലാം പാലിലുള്ളതിനേക്കാളേറെ ദ്രവ്യാംശമുള്ളതായി കാണാം.

**കൊഴുപ്പ് :** വെണ്ണയെന്നു പേർ വിളിക്കുന്ന ക്ഷീരകൊഴുപ്പാണ് വ്യാവസായികമായി നോക്കുമ്പോൾ പാലിലെ ഏററവും വിലപിടിച്ച ഉപാദാനഘടകം. ആഹാരമൂല്യത്തിലും ഇത് മികവുററതാണ്. മികച്ച പാലിന്റെ ലാക്ഷണികമായ വാസനയും പ്രത്യേക രുചിയും കാരണം ക്ഷീരകൊഴുപ്പാണ്. ഗവ്യോൽപന്നങ്ങൾക്കെല്ലാം ഈ പ്രത്യേകത നൽകുന്നത് ക്ഷീരകൊഴുപ്പ് തന്നെയാണ്.

പാലിലെ കൊഴുപ്പംശത്തെ പൃഥക്കരണയന്ത്രങ്ങൾ സാന്ദ്രീകരിക്കുമ്പോൾ ക്രീം എന്ന ഉൽപന്നമുണ്ടാവുന്നു. സാധാരണ ക്രീമിൽ 18 മുതൽ 25 ശതമാനം വരെ കൊഴുപ്പംശമുണ്ടായിരിക്കും. ക്രീമിൽ കുറഞ്ഞത് 18 ശതമാനമെങ്കിലും കൊഴുപ്പംശമുണ്ടാവണമെന്ന് നിയമമുണ്ട്. 60 മുതൽ 80 ശതമാനം വരെ കൊഴുപ്പംശമുൾക്കൊള്ളുന്ന ക്രീമുമുണ്ട്. ഇതിന് പ്ലാസ്റ്റിക് ക്രീം എന്നും കട്ടിയുള്ള ക്രീം എന്നും പേർ പറയുന്നു. ക്രീം കടയുമ്പോൾ കുറെക്കൂടി കൊഴുപ്പ് തിങ്ങിയ ഉൽപന്നമുണ്ടാവുന്നു. ഇതാണ് വെണ്ണ. 80 മുതൽ [illegible] ശതമാനം വരെ കൊഴുപ്പംശമുണ്ടാവും വെണ്ണയിൽ. വെണ്ണയിലെ കൊഴുപ്പംശം 80 ശതമാനത്തിൽ കുറയരുത് എന്നു നിയമമുണ്ട്. ഇത് പിന്നെയും സാന്ദ്രീകരിക്കാം; 98 മുതൽ 99.5 ശതമാനം വരെയാവും കൊഴുപ്പംശം. ഇംഗ്ലീഷുകാർ ഇതിനെ 'ബട്ടർ ഓയിൽ' എന്നും 'ഡ്രൈ ബട്ടർ' എന്നും വിളിക്കും. നമ്മുടെ നെയ്യിന് ഈ ഉൽപന്നവുമായി സാമ്യമുണ്ട്.

പൃഥക്കരണത്തിൽ നിന്നുണ്ടാകുന്ന ഉപോൽപ്പന്നങ്ങളൊഴിച്ചു നിർത്തിയാൽ മററു ക്ഷീരോൽപന്നങ്ങളിലെല്ലാം ഏറിയും കുറഞ്ഞുമുള്ള തോതിൽ കൊഴുപ്പംശം കലർന്നു നിൽപ്പുണ്ട്. ചെഡ്ഡാർചീസിൽ 30 മുതൽ 40 ശതമാനം വരെയും ഐസ്ക്രീമിൽ 8 മുതൽ 20 ശതമാനം വരെയും കൊഴുപ്പുണ്ടായിട്ടുണ്ട്. ഈ ഉൽപന്നങ്ങളുടെ ഗുണവും ഒരു നല്ല തോതിൽ അവയിലെ കൊഴുപ്പംശത്തിന്റെ തോതിനനുസരിച്ചിരിക്കും. ബാഷ്പീകൃത ക്ഷീരത്തിലും പാൽപ്പൊടിയിലും 8 മുതൽ 26 ശതമാനം വരെ കൊഴുപ്പംശമുണ്ട്; ഇവയുടെ ഗുണവും സുഖകരമായ രുചിയും ഒരു നല്ലയളവിൽ കൊഴുപ്പംശവുമായി ബന്ധപ്പെട്ടു കിടക്കുന്നു.

പാലിലെ കൊഴുപ്പ് ചെറിയ ചെറിയ കണികകളായി ഇമൽഷൻ രൂപത്തിൽ വർത്തിക്കുന്നു. ഈ കൊഴുപ്പു കണികകൾ പ്രകീർണാവസ്ഥയിലാണ്,

## വിവിധ ജന്തുക്കളുടെ പാലിന്റെ ശരാശരി രാസഘടന

| ജന്തുവർഗങ്ങൾ | വെള്ളം | കൊഴുപ്പ് | മാംസ്യം | ലാക്ടോസ് | ധാതുലവണങ്ങൾ |
|---|---|---|---|---|---|
| മനുഷ്യൻ | 88.30 | 3.11 | 1.19 | 7.18 | 0.21 |
| പശു | 87.25 | 3.80 | 3.50 | 4.80 | 0.65 |
| ആട് | 87.88 | 3.82 | 3.21 | 4.54 | 0.55 |
| ചെമ്മരിയാട് | 80.82 | 6.86 | 6.52 | 4.91 | 0.89 |
| കുതിര | 90.70 | 1.20 | 2.00 | 5.70 | 0.40 |
| എരുമ | 76.89 | 12.46 | 6.03 | 3.74 | 0.89 |
| റെയിൻഡിയർ | 67. 2 | 17.09 | 9.89 | 2.82 | 1.49 |
| ഒട്ടകം | 87.61 | 5.38 | 2.98 | 3.26 | 0.70 |
| പന്നി | 84.09 | 4.55 | 7.23 | 3.13 | 1.05 |
| പട്ടി | 78.88 | 8.56 | 6.82 | 4.09 | 1.08 |
| പൂച്ച | 81.63 | 3.33 | 9.08 | 4.91 | 0.51 |

മാംസ്യം കൂടാതെ പാലിൽ ചില നിർമാംസ്യ നൈട്രജൻവസ്തുക്കളുമുണ്ട് എന്ന് ഗവേഷണങ്ങൾ തെളിയിച്ചിട്ടുണ്ട്. യൂറിയാനൈട്രജൻ, അമൈനോ-നൈട്രജൻ, ക്രിയാറ്റിനിൻ, ക്രിയാറ്റിൻ, യൂറിക് അമ്ലം, അഡിനിൻ, ഗ്വാനിൻ എന്നിവ ഇക്കൂട്ടത്തിൽ പെടുന്നു.

## പാലിന്റെ ഗുണധർമം

രാസപരമായി വളരെ സങ്കീർണമായ ഒരു പദാർഥമാണ് പാൽ. ഘടനയിലെ സവിശേഷതകൾ, പാലിനെ ഭൗതികമായും സങ്കീർണമായ ഒരു പദാർഥമാക്കുന്നു. പാലിലെ ഘടകങ്ങളെയെല്ലാം വഹിച്ചുനിർത്തുകയോ അല്ലെങ്കിൽ ആ ഘടകങ്ങൾക്ക് പ്രകീർണനമാധ്യമമാവുകയോ ആണ് ജലം എന്ന് പറയാം. ദ്രവ്യം ഏതു പ്രകീർണനാവസ്ഥയിലാണ് സ്ഥിതി ചെയ്യുന്നതെന്ന് ശാസ്ത്രജ്ഞന്മാർ പറയുന്നു. അവയുടെ പരിധി ഏതാണ്ട് ഇതിൻപ്രകാരമാണ് നിർണയിച്ചു വെച്ചിട്ടുള്ളത്. സ്ഥൂലപ്രകീർണനം: 0.0001 മില്ലിമീറ്ററിന് മീതെ വ്യാസമുള്ള ദ്രവ്യകണങ്ങൾക്ക്; കൊളോയ്ഡ് പ്രകീർണനം: 0.0001 മുതൽ 0.000001 മില്ലിമീറ്റർ വരെ വ്യാസമുള്ള ദ്രവ്യകണങ്ങൾക്ക്; മൂന്നാമതായി തന്മാത്രീയ പ്രകീർണനം: 0.000001 മില്ലിമീറ്ററിന് താഴെ വ്യാസമുള്ള ദ്രവ്യകണങ്ങൾക്ക്. പ്രകീർണനത്തിന്റെ ഈ മൂന്നവസ്ഥകളും പാലിൽ നിലവിലുണ്ടെന്നു കണ്ടുപിടിച്ചിട്ടുണ്ട്. ലാക്ടോസും ധാതുലവണങ്ങളുടെ ഒരു ഭാഗവും ഒരു പക്ഷേ ചില വിറ്റാമിനുകളും തന്മാത്രീയ പ്രകീർണനത്തിലുള്ള വസ്തുക്കളാണ്. ക്ഷീരമാംസ്യങ്ങൾ പൊതുവേ പറഞ്ഞാൽ കൊളോയ്ഡ് പ്രകീർണനത്തിൽ വർത്തിക്കുന്നു. ക്ഷീരമാംസ്യങ്ങളോടൊപ്പം നിൽക്കുന്ന കാൽസ്യം ഫോസ്ഫേറ്റും ഈ വകുപ്പിൽത്തന്നെയാണ് നിലകൊള്ളുന്നത്. സ്ഥൂലപ്രകീർണനത്തിൽ, പാലിൽ വർത്തിക്കുന്ന ഒരേയൊരു ഘടകം ക്ഷീരകൊഴുപ്പാണ്. പാലിലെ കാര്യം എടുത്തു പറയുമ്പോൾ 'വെള്ളത്തിൽ കൊഴുപ്പ്' എന്ന വകുപ്പിൽ പെടുന്ന ഇമൽഷൻ ആണിതെന്ന് കരുതപ്പെടുന്നു.

കറന്നെടുത്തപാടെ പാലിന്റെ പ്രതിവർത്തനം ഉഭയധർമിയാണെന്നു കാണാം. പാലിന്റെ pH മൂല്യം സാധാരണ 6.5 മുതൽ 6.6 വരെയാണെന്നു കാണുന്നു. അതിന് അർഥം പാൽ അല്പം അമ്ലതയാർന്ന് നിൽക്കുന്നുവെന്നാണല്ലോ. ഒരു സാമ്പിൾ പാലെടുത്ത് ഒരു ക്ഷാരത്തിനെതിരെ ടൈറ്ററേറ്റ് ചെയ്താൽ 0.10 മുതൽ 0.26 ശതമാനത്തോളം അമ്ലത്വം കാണാം. പാലിലെ അമ്ലത അതിലെ ലാക്ടിക് അമ്ലത്തിന്റെ സാന്നിധ്യം വിളിച്ചറിയിക്കുന്നു എന്നാണ് പ്രമാണം. എന്നാൽ കറന്നെടുത്ത സാമ്പിൾ പാലിൽ ലാക്ടിക് അമ്ലം ഉണ്ടാവുക വയ്യ. അപ്പോൾപ്പിന്നെ ഈ അമ്ലതയ്ക്ക് കാരണമായി ചൂണ്ടിക്കാണിക്കപ്പെടുന്നത് ചില ഘടകങ്ങളുടെ പ്രത്യേകതയാണ്; ചിലവ അമ്ലത കാണിക്കുന്നു; മറ്റു ചിലവ ക്ഷാരവുമായി യോജിക്കുന്നു. പച്ചപ്പാലിന്റെ അമ്ലതയ്ക്ക് കാരണം ഫോസ്ഫേറ്റുകളും കേസിൻ, ആൽബുമിൻ എന്നീ മാംസ്യങ്ങളും, ഒരു പരിധിവരെ പാലിലെ കാർബൺ ഡയോക്സൈഡും ആണ്. സിട്രേറ്റുകളും ഈ വകുപ്പിൽപ്പെടുന്നവയാണ്. ചുരുക്കത്തിൽ: ഒരു ക്ഷാരവുമായി തട്ടിച്ചു നോക്കി പറ്റു

ബുകൾ അതിൽ വളർന്നു കഴിഞ്ഞാൽ ആ മൂലപദാർത്ഥത്തിന് രാസപരമായ ഒരു രൂപാന്തരണം സംഭവിക്കുന്ന ഈ രാസപരിണാമത്തിനൊപ്പ് ഭൗതികഘടനയിലും ചില മാറ്റങ്ങൾ വന്നേക്കാം. മൂലപദാർത്ഥത്തിലെ ആഹാരസാധ്യതയും ജലാംശവും അമ്ലക്ഷാരത്വവും രാസ – ഭൗതികസ്ഥിതികളും താപനിലയും മൈക്രോബ് വളർച്ചയെ സ്വാധീനിക്കുന്ന ഘടകങ്ങളാണ്. പാലിനെ സംബന്ധിച്ചിടത്തോളം ആഹാരസാധ്യത എന്നത് മൈക്രോബുകൾക്ക് ഒരു പ്രശ്നമേ അല്ലെന്നു പറയാം. അവയ്ക്ക് ആവശ്യമുള്ള എല്ലാ ആഹാരപദാർത്ഥങ്ങളും വേണ്ട തോതിൽ അതിലടങ്ങിയിട്ടുണ്ട്. ജലാംശത്തെക്കുറിച്ചും ഇതു തന്നെ പറയാം; ജലാംശം 30 ശതമാനത്തിൽ കുറയുന്ന ഗവ്യോൽപന്നങ്ങളിലെ മൈക്രോബുകൾക്കേ ഇത് പ്രശ്നമാവുകയുള്ളൂ. ചില ബാക്ടീരിയകൾക്ക് ഓക്സിജന്റെ സാന്നിധ്യത്തിലേ വളരാനൊക്കുകയുള്ളൂ; മറ്റു ചിലവക്ക് അതിന്റെ അഭാവത്തിലും. ഈ രണ്ടു വകക്കാർക്കും പാലിലും പാലുൽപന്നങ്ങളിലും വളരാൻ സാധിക്കുന്നു. ചില മൈക്രോബുകൾക്ക് അമ്ലതയെയും ക്ഷാരതയെയും തീക്ഷ്ണത സഹിക്കാനാവില്ല. മിക്ക മൈക്രോബുകളും ഏതാണ്ട് ഉദാസീനതയാർന്ന ഒരു മാധ്യമമാണ് ഏറ്റവുമധികം ഇഷ്ടപ്പെടുന്നത്. പാലിന്റെ അമ്ലത ഒരു ശതമാനത്തിൽ കവിയുമ്പോൾ അപകടകാരികളായ ബാക്ടീരിയകൾ നിഷ്ക്രിയരാക്കപ്പെടുന്നു. ഏറിയ ക്ഷാരതയും മൈക്രോബ് വളർച്ചയെ തടയും; സാധാരണ ഭക്ഷ്യപദാർത്ഥങ്ങളിൽ ഈ അവസ്ഥ ദുർലഭമാണെന്നു മാത്രം.

യീസ്റ്റുകളും മോൾഡുകളും സാധാരണ അമ്ലമയമായ മാധ്യമത്തിലാണ് വളരുക. ബാക്ടീരിയയുടെ വളർച്ച മുറ്റുന്ന തോതിലുള്ള അമ്ലതയിൽ യീസ്റ്റുകളും മോൾഡുകളും വളർച്ചയുടെ ഇരട്ടം കാണിക്കുന്നു.

മൈക്രോബ് വളർച്ചയെ പ്രതികൂലമായി ബാധിക്കുന്ന രാസപദാർത്ഥങ്ങൾക്ക് മൈക്രോബുകൾ എളുപ്പത്തിൽ വശഗതരാവുന്നു. ആ വക രാസപദാർത്ഥങ്ങൾ മിക്കപ്പോഴും പാലിനും ഗവ്യോൽപന്നങ്ങൾക്കും പരിരക്ഷകങ്ങളാവാറുണ്ട്. മിക്ക മൈക്രോബുകളും ഉഗ്രമായ വെളിച്ചത്തിൽ വളരുന്നില്ല. തെളിഞ്ഞ പ്രകാശത്തിനു മൈക്രോബുകളുടെ മേൽ നശീകരണശേഷിയോ നിയന്ത്രണശേഷിയോ ചെലുത്താനൊക്കും. നേരിൽ പതിക്കുന്ന സൂര്യരശ്മി മൈക്രോബുകൾക്ക് മാരകമാണ്.

മൈക്രോബു വളർച്ച ഒരു വലിയളവിൽ മാധ്യമത്തിന്റെ താപനിലയനുസൃതമായിരിക്കും. മൈക്രോബുകളിൽത്തന്നെ താപസഹനതയെ സംബന്ധിച്ചിടത്തോളം വകതിരിവുകളുണ്ട്. അപകടകാരിയായ ബാക്ടീരിയ നിഷ്ക്രിയമാവുന്ന കുറഞ്ഞ താപനിലയിൽ ചില മോൾഡുകൾ സർവസ്വതന്ത്രമായ പ്രവർത്തനം നടത്തുന്നു. മൈക്രോബുകൾ പൊതുവേ താപവശഗരാണെന്നും പറയാം. സഹ്യമായ താപനിലയിലെ നേരിയ ഏറ്റക്കുറച്ചിലുകൾ പോലും അവയ്ക്ക് മാരകമായി അനുഭവപ്പെടും. ശീതീകരണത്തിനുള്ള പ്രാധാന്യം ഇവിടെയാണ്. ശീതീകരിക്കപ്പെട്ട നിലയിൽ മിക്ക മൈക്രോബുകൾക്കും പ്രവർത്തനക്ഷമത കാണിക്കാനൊക്കാറില്ല; പ്രത്യേകിച്ചും അപകടകാരികൾക്ക്.

പാലിൽ കാണാറുള്ള ചില മൈക്രോബുകൾ അവയുടെ മാധ്യമത്തിലെ ജൈവാമ്ലലവണങ്ങളെ കേറി ആക്രമിച്ച് അവയെ ക്ഷാരകാർബണേറ്റുകളാക്കി മാറ്റാറുണ്ട്. ഇത് മാധ്യമത്തിന് ക്ഷാരത നൽകും. വ്യാവസായികമായി അത്രയേറെ പ്രാധാന്യമുള്ളതല്ല ഈ കിണ്വനം.

നൂലനം എന്ന പരിണാമത്തിന് കാരണമാവുന്ന ചില ബാക്ടീരിയകളുണ്ട്. തൊട്ടാലൊട്ടുന്ന തരത്തിലുള്ള ഒരു പദാർത്ഥം ഇവയുടെ പ്രവർത്തനഫലമായുണ്ടാവുന്നു. ഈ മാറ്റം സംഭവിച്ച പാൽ ഒരു പാത്രത്തിൽ നിന്ന് മറ്റൊരു പാത്രത്തിലേക്ക് പകരുമ്പോൾ നൂലുനൂലായി വീഴുന്നതു കാണാം. *ആൽക്കലിജനസ് വിസ്കസ്* എന്ന ബാക്റ്റീരിയയാണ് ഈ പരിണാമം വരുത്തി വെക്കുന്നത്. ഈ മൈക്രോബുകൾ വെള്ളത്തിൽക്കൂടിയും ഉപകരണങ്ങളിൽക്കൂടിയുമാണ് പാലിൽ കടന്നുകൂടുക.

അമ്ലത്തിന്റെ സഹായം കൂടാതെ ചിലപ്പോൾ പാൽ കൊയാഗുലമാവാറുണ്ട്. ചില ബാക്റ്റീരിയ ഉൽപ്പാദിപ്പിക്കുന്ന റെന്നറ്റ് പോലുള്ള ഒരു എൻസൈമാണ് ഈ പരിണാമത്തിനുത്തരവാദി. *ബാസില്ലസ് കൊയാഗുലൻസ്*, *ബാസില്ലസ് സബ്റ്റിലിസ്* എന്നീ മൈക്രോബുകൾ ഇതിന് കേളികേട്ടവയാണ്. ഇത് ക്രമത്തിൽ കൊയാഗുലത്തെ ദഹിപ്പിച്ചുകളയുകയും മാധ്യമത്തിന് ഒരു ദുസ്വാദ് പകരുകയും ചെയ്യും.

പാലിൽ കയ്പുരസം ഉണ്ടാകാൻ പല കാരണങ്ങളുമുണ്ടാവാം. ചില പ്രത്യേക ഭക്ഷണപദാർത്ഥം കൊടുത്താൽ പാലിൽ കയ്പു കലരുന്നതു കാണാം. അകിടിലെ ചില എൻസൈമുകളും പാലിൽ കയ്പു കലർത്തി വെക്കുന്നു. കറവ വറ്റാറാവുമ്പോൾ ചിലപ്പോൾ ഈ പ്രതിഭാസം പ്രത്യക്ഷപ്പെടും. *സ്ട്രെപ്റ്റോകോക്കസ് ലിക്വിഫേഷ്യൻസ്*, മറ്റുചില എന്നീ മൈക്രോബുകൾ ഇത് വരുത്തിവെക്കും.

ലാക്റ്റോസ് കിണ്വകങ്ങളായ യീസ്റ്റുകളുടെ പ്രവർത്തനഫലമായി പാലിലും ക്രീമിലും ഉള്ള ലാക്റ്റോസിൽ നിന്ന് ആൽക്കഹോളോ ഉപഘടകങ്ങളോ ചിലപ്പോൾ ഉണ്ടായെന്നു വരാം. വേനൽക്കാലത്ത് പഴക്കം ചെന്ന ക്രീമിൽ ഇതു സാധാരണയാണ്.

*സ്യൂഡോമോണസ് സിൻസാന്ത*, *സ്യൂഡോമോണസ് സിൻസയാനെ*, *സെറാഷ്യ മാർസിസെൻസ്* മുതലായ ബാക്റ്റീരിയയുടെ പ്രവർത്തനം പാലിൽ ഗണ്യമായ വിധം വർണഭേദങ്ങളുണ്ടാക്കുന്നു. നീല, ചുവപ്പ്, മഞ്ഞ, പച്ച. എന്നിങ്ങനെയുള്ള വർണങ്ങൾ ഇങ്ങനെ ഉൽപാദിപ്പിക്കപ്പെടുന്നു.

**പാലിൽക്കൂടി പകരുന്ന രോഗങ്ങൾ :** പാലിൽക്കൂടി രോഗം പകരുന്നു എന്ന് ആദ്യമായി കണ്ടെത്തിയത് 1857 ൽ ഇംഗ്ലണ്ടിലെ ഡോക്ടർ മൈക്കൽ ടെയിലറാണ്. രോഗാണുശാസ്ത്രം ഇന്നത്തെപ്പോലെയൊന്നും അന്ന് പുരോഗമിച്ചിരുന്നില്ല. രോഗകാരികളായ അണുക്കളുടെ അസ്തിത്വത്തെപ്പറ്റി അന്ന് അറിവുണ്ടായിരുന്നില്ല. പാൽ കൈകാര്യം ചെയ്യുന്നവരിൽ നിന്ന്, പാലിൽക്കൂടി പകരുന്ന രോഗങ്ങളായി ടൈഫോയ്ഡും തൊണ്ടവീക്കവുമാണ് ഡോക്ടർ ടെയിലർ കണ്ടെത്തിയത്.

രോഗബാധയുള്ള പശുക്കളുടെ പാലിന് രോഗജനകശക്തിയുണ്ടെന്നു കണ്ടുപിടിച്ചതു് പിന്നീടാണു്. 1865 ൽ വില്ലെമിൻ എന്ന ശാസ്ത്രജ്ഞൻ പശുക്കളിലെ ക്ഷയരോഗവസ്തു മുയലുകളിൽ കുത്തിവെച്ചപ്പോൾ മുയലുകളിൽ ക്ഷയരോഗം വരുന്നതായികണ്ടു. ക്ഷയരോഗത്തിന്റെ ഈ പകർച്ചസ്വഭാവം അതിനു പാലിൽക്കൂടെയും പകരാം എന്നതിന്റെ തെളിവായി. ഇതു് പിൽക്കാലത്തു് പരീക്ഷണങ്ങളിലൂടെ സ്ഥിരീകരിക്കപ്പെടുകയും ചെയ്തു.

പാലിൽക്കൂടി രോഗങ്ങൾ പകരാം എന്നു പറയുമ്പോൾ ഗവ്യോൽപന്നങ്ങൾക്കും ഇതു ബാധകമാണു്. രോഗമുണ്ടായിരുന്ന പശുവിന്റെ പാലിൽനിന്നുണ്ടാക്കിയ ഐസ്ക്രീം, വെണ്ണ, ചീസ്, എന്നീ ഉൽപന്നങ്ങൾ പലപ്പോഴും രോഗജനകശക്തിയാർന്നു നില്ക്കുന്നതായി കണ്ടിട്ടുണ്ടു്. അതേ സമയത്തു് പാസ്ചുറീകരണം മുതലായ ഗവ്യസംസ്കരണപരിപാടികൾക്കു് വിധേയമായ ക്ഷീരോൽപന്നങ്ങൾക്കാവട്ടെ, നൈസർഗികമായി പാലിൽ ഉണ്ടായിരുന്ന അപകടത്തെ ഒരു നല്ലയളവിൽ കുറച്ചുനിർത്താൻ കഴിഞ്ഞതായും കണ്ടു.

പാലിൽക്കൂടി പകരുന്ന രോഗങ്ങൾ രണ്ടു തരമുണ്ടു്. ഉൽപാദിമൃഗത്തിൽ നിന്നു് നേരിട്ടു് പകർന്നുണ്ടാകുന്നതും കൈകാര്യം ചെയ്യുന്നവരിൽ നിന്നും പാലിൽക്കൂടി പകർന്നുണ്ടാകുന്നതും. ആദ്യത്തെ തരത്തിലുള്ള രോഗങ്ങൾ മൃഗങ്ങളെയും മനുഷ്യരെയും ഒരുപോലെ ബാധിക്കുന്നവയെങ്കിൽ രണ്ടാമത്തെ തരം പ്രായേണ മനുഷ്യരെമാത്രം ബാധിക്കുന്നതായാണു് കാണാറു്. രണ്ടാമത്തെ തരത്തിലുള്ള മിക്ക രോഗങ്ങളും ആദ്യത്തെ തരത്തിലുള്ള ചിലതു മാത്രവും പകർച്ചവ്യാധികളായി പ്രത്യക്ഷപ്പെടാറുണ്ടു്. പാലിൽക്കൂടെ പകരുന്ന ഏതാനും രോഗങ്ങളാണു് താഴെ വിവരിക്കുന്നതു്.

**ക്ഷയരോഗം :** ക്ഷയരോഗബാധയുള്ള പശുക്കളുടെ ചാണകത്തിൽ നിന്നും മൂത്രത്തിൽ നിന്നും അണുക്കൾ പാലിൽ സംക്രമിക്കാം; ഇല്ലെങ്കിൽ നേരെ അകിടിൽതന്നെ അണുക്കളെത്തി പാലിൽ കലർന്നുവരാം. മൃഗങ്ങളിൽ മാരകമായി വളർന്നുവരുന്ന ക്ഷയരോഗാണു മനുഷ്യരിലും ക്ഷയരോഗമുണ്ടാക്കും. ക്ഷയരോഗമുള്ള കറവക്കാരന്റെ കയ്യിൽ നിന്നും അയാൾ കൈകാര്യം ചെയ്യുന്ന പാലിലൂടെ ഈ രോഗം പകരാം. അണുക്കൾ പാലിൽ പെരുകാറില്ല; പക്ഷെ, ആ പാൽ കഴിക്കുന്നവരിൽ അവ വളർന്നു പെരുകുന്നു.

**ടൈഫോയ്ഡ് :** ഇതു മുഖ്യമായും മനുഷ്യർക്കുണ്ടാവുന്ന രോഗമാണു്. ടൈഫോയ്ഡ് ബാധയുള്ള കറവക്കാരനിൽ നിന്നു് ഈ രോഗം മറ്റുള്ളവർക്കു് (അയാൾ കൈകാര്യം ചെയ്ത പാലിലൂടെ) പകരും. ഗവ്യശാലയിൽ ഉപയോഗിക്കുന്ന വെള്ളവും ചിലപ്പോൾ രോഗജനകകാരണമാകുന്നു.

**കോളറ :** കോളറാരോഗികളായ ജോലിക്കാരിൽ നിന്നു് പാലിൽക്കൂടെ കോളറയുടെ അണുക്കൾ മറ്റുള്ളവർക്കു് കിട്ടാറുണ്ടു്; വെള്ളത്തിൽക്കൂടിയും അണുക്കൾ പാലിൽ കലർന്നു് രോഗമുണ്ടാകും. പാൽ തിളപ്പിച്ചാൽ കോളറാഅണുക്കൾ നശിച്ചുപോവും.

## പാലിൽക്കൂടി മനുഷ്യർക്കു പകരുന്ന രോഗങ്ങൾ

| രോഗങ്ങൾ | സാംക്രമികതയുടെ വഴികൾ | | |
|---|---|---|---|
| | മനുഷ്യർ | മൃഗങ്ങൾ | പരിസരം |
| **ബാക്റ്റീരിയ മൂലം** | | | |
| ക്ഷയരോഗം | × | × | |
| ടൈഫോയ്ഡ് | × | | |
| ഡിഫ്തീരിയ | × | | |
| തൊണ്ടവീക്കം | × | × | |
| അടപ്പൻ | | × | × |
| ബൊട്ടുലിസം | | | × |
| സർപ്പിളസന്നി | | × | |
| കോളറ | × | | |
| കോക്കൽബാധ | × | × | |
| വയറിളക്കം | | | × |
| ലെപ്റ്റോസ്പൈറ രോഗം | | × | |
| ലിസ്റ്റീരിയാ രോഗം | | × | |
| പാരാ ടൈഫോയ്ഡ് | × | × | |
| സാൽമൊണെല്ലാ രോഗം | × | × | |
| **പ്രോട്ടോസോവ മൂലം** | | | |
| അമീബിയാസിസ് | × | | |
| ബാലന്റീഡിയാ രോഗം | × | | × |
| ടോക്സോപ്ലാസ്മാ രോഗം | | × | |
| **വിരകൾ മൂലം** | | | |
| ടീനിയാരോഗം | × | | |
| **വൈറസ് മൂലം** | | | |
| നാലംപളപ്പ് | | × | |
| കരൾവീക്കം | × | | |
| പോളിയോ | × | | |

അവലംബം : Milk Hygiene - W. H. O

**ലെപ്റ്റോസ്പൈറാ രോഗം :** ലെപ്റ്റോസ്പൈറ അണുക്കൾ അകിടിലുണ്ടെങ്കിൽ പാലിൽക്കൂടി അവ പുറത്തു കടക്കുന്നു. പാലിൽ ഏറെനേരം അവയ്ക്ക് നിലനിൽക്കാനൊക്കില്ല. നേരിയ അമ്ലത പോലും അവയെ നശിപ്പിച്ചു കളയും. പച്ചപ്പാൽ കറന്നയുടനെ അതേപടി കുടിച്ചാലാണ് ഈ രോഗം പകരാൻ സാദ്ധ്യതയുള്ളത്.

**വയറിളക്കം :** ബാക്റ്റീരിയ മൂലവും വൈറസുകൾ മൂലവും പ്രോട്ടോസോവ മൂലവും വയറിളക്കമുണ്ടാവാറുണ്ട്. ഈ സൂക്ഷ്മജീവാണുക്കളെല്ലാം തന്നെ പാലിൽക്കൂടി ഗ്രഹിയുടെ ദേഹത്തിലെത്തുകയും ചെയ്യും. അകിടിലെ ബാക്റ്റീരിയ പാലിൽ കലരും. മുലയിൽ പരുക്കളോ മറ്റോ ഉണ്ടെങ്കിൽ, കറവക്കാരന്റെ കൈകളിൽക്കൂടിയും അവ പാലിൽ കലരാൻ ഇടയുണ്ട്.

**പോളിയോ :** പാലിൽക്കൂടി പകരുന്ന വൈറസ്രോഗങ്ങളിൽ പോളിയോ പെടുമെന്ന് പറയുമെങ്കിലും ഇതിന് തൃപ്തികരമായ സ്ഥിരീകരണവും ലഭിച്ചിട്ടില്ല. പാസ്ചുറീകരിക്കാത്ത പാലിൽ പോളിയോവൈറസ് കടന്നുകൂടിയാണ് രോഗസംക്രമണം നടക്കുന്നത്.

**കരൾവേധം :** പാലിൽക്കൂടി പകരുന്ന വൈറസ്രോഗങ്ങളിൽ മുഖ്യമായ ഒന്നാണ് കരൾവേധം. കറവക്കാരുടെ വൃത്തിഹീനമായ കൈകളിൽക്കൂടിയാവും രോഗം പകരുക. ഇതിനുപുറം, വെള്ളത്തിൽക്കൂടിയും കരൾവേധത്തിന്റെ വൈറസുകൾ ഗ്രഹിയിലെത്തിയെന്നു വരാം.

**ഡിഫ്തീരിയയും തൊണ്ടവീക്കവും :** ഡിഫ്തീരിയ മനുഷ്യരിൽ നിന്ന് പാലിലൂടെ മനുഷ്യർക്ക് പകർന്നുകിട്ടുന്ന ഒരു രോഗമാകുന്നു. സംദൂഷിതമായ ഉപകരണങ്ങളും രോഗസംക്രമണത്തിനു കാരണമായി നിൽക്കും. തൊണ്ടവീക്കബാധയുണ്ടാവുക അകിടുവീക്കമുള്ള പശുക്കളുടെ പാൽ കഴിക്കുക മൂലമാണ്.

അകിടിലെ ബ്രൂസല്ലാണുക്കൾ പാലിൽ കലർന്നാൽ അതു കഴിക്കുന്നവരിൽ സർപ്പസന്നി എന്ന രോഗമുണ്ടാവും. ആട്ടിൻപാലിൽക്കൂടി വരുന്ന ജാതീയമായ ബ്രൂസല്ലാണുക്കൾ മാൾട്ടാഫീവർ എന്ന രോഗമുണ്ടാക്കുക. പരിസരത്തിലെ പൊടിയും അഴുക്കും പാലിൽ കലർന്നാൽ അതു കഴിക്കുന്ന കുട്ടികളിൽ സമ്മർകംപ്ലെയ്ന്റ് എന്നോ ഇൻഫന്റയിൽഡയറിയ എന്നോ പറയുന്ന രോഗമുണ്ടാവുന്നു.

പശുക്കൾക്കു കൊടുക്കുന്ന ആന്റിബയോട്ടിക്കുകളുടെ അംശം പാലിൽക്കൂടി പുറത്തുപോവുന്നുണ്ട്. ഈ ആന്റിബയോട്ടിക്കുകൾ പാലിലെ മൈക്രോബ് വളർച്ചയെ സാരമായി ബാധിക്കുന്നതിനൊപ്പം പെനിസിലിൻ തുടങ്ങിയ ആന്റിബയോട്ടിക്കുകളോട് അലർജിയുള്ളവരിൽ ഓർക്കാപ്പുറത്ത് അപകടം വരുത്തിവെക്കുകയും ചെയ്യുന്നു. അതുപോലെതന്നെ തൊഴുത്തിലും മേച്ചിൽപ്പുറത്തുമെല്ലാം തളിക്കുന്ന കീടനാശിനികളുടെ ശിഷ്ടവസ്തുക്കളും ചിലപ്പോൾ പാലിൽ പ്രത്യക്ഷപ്പെടും. ഇത്തരം പാൽ ഉപയോഗയോഗ്യമല്ല.

പേവിഷബാധയേററ പശുക്കളിൽ നിന്നും പാമ്പിന്റെ കടിയേററവയിൽ നിന്നും കിട്ടുന്ന പാൽ ഉപയോഗയോഗ്യമാണോ എന്ന സംശയം കേൾക്കാറുണ്ട്. ഈ രണ്ടു വിഷവും പാലിൽക്കൂടി പുറത്തുപോവുന്നതാണെന്നതിനു ന്യായീകരണമില്ല. എങ്കിലും, ഒരു മുൻകരുതലെന്ന നിലയിൽ ഇതു് ഉപയോഗിക്കാതിരിക്കയാവും നന്നു്.

അണുസംഖ്യയിൽ താപനില ചെലുത്തുന്ന സ്വാധീനം *

| പാൽ – ഇനം | താപം °F | കറന്നുടനെ ശരാശരി | 24 മണിക്കൂറിനു ശേഷം | 48 മണിക്കൂറിനു ശേഷം | 72 മണിക്കൂറിനു ശേഷം | 96 മണിക്കൂറിനു ശേഷം |
|---|---|---|---|---|---|---|
| താഴ്ന്ന അണുസംഖ്യ | 40 | 4,295 | 4,138 | 4,566 | 8,247 | 19,6[illegible]3 |
| | 50 | 4,295 | 13,961 | 1,27,727 | 57,25,277 | 3,94,90,625 |
| | 60 | 4,295 | 15,87,333 | 3,30,11,111 | 32,65,00,000 | 96,27,85,714 |
| ഉയർന്ന അണുസംഖ്യ | 40 | 1,36,533 | 2,81,646 | 5,38,775 | 7,49,939 | 8,52,835 |
| | 50 | 1,36,533 | 11,70,546 | 1,36,62,115 | 2,56,87,541 | 4,12,70,272 |
| | 60 | 1,36,533 | 2,46,73,571 | 63,98,84,615 | 2,40,70,88,333 | 5,34,66,66,666 |

* Ayres, S. H., L. B. Cook & P. W. Clemmer (loc. cit).

മുൻ കൊടുത്ത പട്ടികപ്രകാരം അണുസംഖ്യ കുറഞ്ഞ പാൽ പോലും ഒന്നോ രണ്ടോ ദിവസത്തേയ്ക്കു സൂക്ഷിക്കണമെങ്കിൽ 50°F ൽ കുറഞ്ഞ താപനില വേണം. 40° F ൽ രണ്ടു ദിവസത്തേയ്ക്ക് കാര്യമായ അണുസംഖ്യാവർദ്ധനവു കാണുന്നില്ലെന്നു കാണാം; അതിനു മേലെ കാണുന്ന വർദ്ധനവും പ്രായേണ മന്ദഗതിയിലാണ്. മറിച്ച്, അണുസംഖ്യ ഉയർന്നു നിൽക്കുന്ന പാലിന്റെ ഗതി നോക്കുക. 40°F ൽ തന്നെ, 24 മണിക്കൂർ കഴിഞ്ഞപ്പോഴേക്കും അണുസംഖ്യ ഇരട്ടിയായി. ശീതീകരണ ടാങ്കും യന്ത്രശീതീകരണികളും പ്രതലശീതീകരണികളും ഉപയോഗിച്ച് ശീതീകരണം നടത്തുന്നു.

ശുചിയായ ക്ഷീരോൽപാദനത്തിനു സഹായകമാവുന്ന മറ്റു ഘടകങ്ങളിൽ പ്രധാനമായവ ശുദ്ധജലവിതരണപദ്ധതിയും പരിസരശുദ്ധിയും വൃത്തിയുള്ള കറവസമ്പ്രദായങ്ങളുമാകുന്നു.

**ശുദ്ധജലവിതരണം :** അഴുക്കില്ലാത്ത ജലം വിതരണം ചെയ്യുകയെന്നത് ശുചിയായ ക്ഷീരോൽപാദനത്തിൽ ഏറ്റവും പാലിക്കേണ്ട ഒരു പദ്ധതിയാകുന്നു. കിണററിൽ നിന്നാണ് വെള്ളമെടുക്കുന്നതെങ്കിൽ, കിണർ കഴിയുന്നതും പരിസരത്തിലെ ഉയർന്ന സ്ഥലത്താവുക നന്ന്; മലിനം ഒഴുകി വരുന്നതോ അഴുക്കുചാലിന്റെയോ അടുത്താകാതിരിക്കാനും ശ്രദ്ധിക്കണം. കിണർ കമ്പിവല കൊണ്ടു മൂടിയാൽ കൊള്ളാം. താഴ്ന്ന സ്ഥലങ്ങളിലോ തൊഴുത്തിന്റെ പരിസരത്തിലോ പശുക്കൾക്ക് കിട്ടാവുന്ന തരത്തിൽ വെള്ളം കെട്ടിനിൽക്കുന്നത് തടയുക കൂടി ചെയ്താലേ ശുദ്ധജലവിതരണപദ്ധതി എല്ലാംകൊണ്ടും വിജയിക്കയുള്ളു.

ശുദ്ധജലം കൊടുത്തതുകൊണ്ടു മാത്രമായില്ല. ശുചിയായ തീററയും പശുക്കൾക്കു കൊടുക്കണം. മേത്തരം കാലിത്തീററകളേ അവയ്ക്കു നൽകാവൂ. പഴകിയതും പൂപ്പലുള്ളതും അഴുകിയതുമായ ഭക്ഷണസാധനങ്ങൾ കൊടുക്കരുത്. പൂപ്പലുള്ള വയ്ക്കോലും ഉണക്കപ്പുല്ലും നൽകരുത്. അഴുകിയ മത്സ്യവും കേടുവന്ന തററാഹാരങ്ങളും മററും പശുക്കൾക്ക് കൊടുക്കരുത്; ഫാമിൽ കടത്തുക പോലുമരുത്.

**ശുചിയായ പരിസരം :** തൊഴുത്തിൽ വീഴുന്ന ചാണകവും കന്നുകാലി മൂത്രവുമൊക്കെ യഥാസമയം നീക്കി അകലെ നിക്ഷേപിക്കണം. കാരണം അവ കിടന്ന് അഴുകി ദുർഗന്ധം വമിച്ചേക്കാം. ആ ദുർഗന്ധം തൊഴുത്തിലെ വായുവിനെ മലിനമാക്കാൻ അവസരം നൽകരുത്. തൊഴുത്തിന്റെ പരിസരങ്ങളിൽ അഴുക്കു കെട്ടിക്കിടക്കാൻ ഇടവരരുത്; ചാലുകീറി അതെല്ലാം അകലേക്കു വിടണം. കെട്ടിനിൽക്കുന്ന അഴുക്കുവെള്ളം പശുക്കളുടെ ശരീരത്തെ വൃത്തികേടാക്കും. അതിലുപരി, അത് ക്ഷുദ്രജീവികളുടെ വംശോൽപാദന കേന്ദ്രമായി മാറുകയും ചെയ്യും. പാൽ സംഭരിക്കുന്ന മുറി സ്ക്രീൻ വെച്ചടയ്ക്കണം. പുറത്തേക്കു തുറക്കുന്ന വാതിലുകളാവണം അവയ്ക്കു വേണ്ടത്; വാതിൽ തുറക്കുമ്പോൾ ഈച്ചകളും മററു ക്ഷുദ്രജീവികളും അകത്തേക്കു പ്രവേശിക്കാതിരിക്കാൻ ഇതുപകരിക്കും.

# 9

# ഉപകരണശുചീകരണവും അണുവന്ധ്യനവും

കറവയ്ക്കുപയോഗിക്കുന്ന സാമഗ്രികളും സംസ്കരണത്തിനുപയോഗിക്കുന്ന ഉപകരണങ്ങളുമാണ് പാലിൽ അണുക്കൾ കലരാൻ മുഖ്യമായും വഴിയൊരുക്കുക എന്നതുകൊണ്ട് ഈ സാധനസാമഗ്രികൾ കഴുകി ശുദ്ധിയാക്കുകയും അണുവന്ധ്യനം നടത്തുകയും ചെയ്യുക എന്നത് സർവപ്രധാനമായ ഒരു കാര്യമാണ്. ക്ഷീരദ്രവ്യത്തിൽ ഏതെങ്കിലുമൊരംശം ഉപകരണസാമഗ്രികളിലെവിടെയെങ്കിലും ശുചീകരണത്തെ അതിജീവിച്ച് പറ്റിനിന്നാൽ ഇത് അണുക്കൾക്ക് വളരാൻ തികച്ചും അനുകൂലമായ മാധ്യമമായി ഉതകിയേക്കും; അല്പം ഈർപ്പം കൂടിയുണ്ടായാൽ ഇവ നിർലോഭം പെറ്റു പെരുകും. ഓരോ പ്രാവശ്യം കഴുകുമ്പോഴും ക്ഷീരദ്രവ്യങ്ങൾ മുഴുവനുമായും നീക്കപ്പെട്ടില്ല എന്നിരിക്കട്ടെ. ദിനംപ്രതിയെന്നോണം ഇവ ഉപകരണത്തിന്റെ പ്രതലത്തിൽ ചേർന്നു നിന്ന് കാലക്രമത്തിൽ ദാർഢ്യമേറിയ ഒരാവരണം തന്നെയാവും. ഇതിന് പാൽക്കല്ല് (Milk stone) എന്നു പറയുന്നു. ലോഹങ്ങളിൽ രാസപരിവർത്തനത്തിനു കൂടി ഇതു വഴിവെക്കും; ലാക്ടിക് ആസിഡിന്റെയും ഈർപ്പത്തിന്റെയും സാമീപ്യത്തിൽ ഇവ ചില ലോഹങ്ങളെ ദ്രവിപ്പിക്കുകപോലും ചെയ്യും.

**തേച്ചുകഴുകൽ :** ഗവ്യോപകരണങ്ങൾ തേച്ചുകഴുകുന്നതിന്റെ പരമമായ ഉദ്ദേശ്യം ഉപരിതലത്തിൽ പറ്റിപ്പിടിച്ചിരിക്കുന്ന എല്ലാ ക്ഷീര – ശിഷ്ടദ്രവ്യങ്ങളും നീക്കി അണുവന്ധ്യനത്തിന് ഉപകരണത്തെ സജ്ജമാക്കുക എന്നതാകുന്നു. ഇങ്ങനെ ഉപരിതലം വൃത്തിയായില്ലെങ്കിൽ അണുവന്ധ്യനപരിപാടികൾ അഴുക്കിനെ അവിടെ കൂടുതൽ ഉറപ്പിച്ചിരുത്തും. അങ്ങനെ ശുചിയായ ക്ഷീരോൽപാദനത്തിന് ആ ഉപകരണം കൊള്ളരുതാത്തതായിപ്പോവുകയും ചെയ്യും.

പാലെടുത്ത ഉപകരണം കഴുകുമ്പോൾ ആദ്യപടിയായി ചെയ്യേണ്ടത് പച്ചവെള്ളമോ ചെറു ചൂടുള്ള വെള്ളമോ ഉപയോഗിച്ച് അതൊന്നു റിൻസുകയാണ്. ഇതിന് ഒരു ഹോസിൽ കൂടി നല്ല ശക്തിയായി വെള്ളം പീച്ചിയാൽ മതി. ഒരു വിധം ക്ഷീരദ്രവ്യങ്ങളെല്ലാം അതിന്റെ ശക്തിയിൽ ഒഴുകി

**ആവൃതപാസ്ചുരനികൾ :** സ്റ്റെയിൻലസ്സ് സ്റ്റീൽ കൊണ്ടോ ഗ്ലാസ്സ് ലൈനിട്ട സ്റ്റീൽ കൊണ്ടോ നിർമ്മിക്കപ്പെട്ട ആവൃതപാസ്ചുരനികൾ ഉപയോഗിക്കുന്നു. വട്ടത്തിലുള്ള വാറ്റുകളോ തൊട്ടികളോ ധാരിണികളായി ഉപയോഗിക്കുന്നു. മോട്ടോർ കൊണ്ടു പ്രവർത്തിക്കുന്ന ഒരു ക്ഷോഭകം അകത്തു ഘടിപ്പിച്ചിട്ടുണ്ടാവും. ആവരണിയിലൂടെ കടത്തിവിടപ്പെടുന്ന ചൂടുവെള്ളമോ നീരാവിയോ പാൽ ചൂടാക്കുന്നു. താപസമയത്തും ധാരണസമയത്തും ക്ഷോഭകം പ്രവർത്തിക്കണം.

മുകളിൽപ്പറഞ്ഞ തരത്തിലല്ലാതെ, ഏറെ പ്രചാരത്തിലില്ലെങ്കിലും ചില തരം താപധാരണപാസ്ചുരീകരണപദ്ധതികളും നിലവിലുണ്ട്. അവയുടെ വിവരങ്ങൾ ചുവടെ ചേർക്കുന്നു

**കുപ്പി പാസ്ചുരീകരണം :** ഉപഭോക്താവിനു നൽകുന്ന* കുപ്പിയിൽ വെച്ചു തന്നെ പാൽ പാസ്ചുരീകരണം നടത്തുന്ന ഒരു പദ്ധതി ചിലയിടങ്ങളിൽ നിലവിലുണ്ട്. പച്ചപ്പാൽ കുപ്പിയിലാക്കി, പ്രത്യേകതരം അടപ്പിട്ട് സീൽ ചെയ്യുകയും വായുരുദ്ധമാക്കുകയും ചെയ്തതിനു ശേഷം തിളയ്ക്കുന്ന വെള്ളത്തിലിട്ട് ചൂടാക്കുകയും പിന്നെ തണുത്ത വെള്ളത്തിലിട്ട് തണുപ്പിക്കുകയും ചെയ്യുന്ന വളരെയേറെ ശ്രമം ഇതിനാവശ്യമാണ്.

**ധാരണതൊട്ടികൾ ;** താപന – ശീതനക്രമീകരണങ്ങളുള്ള തൊട്ടികളിൽക്കൂടി പാൽ കടത്തി വിടുകയും അവയുടെ താപനില നിയതമായ അളവിൽ ആവശ്യമുള്ള സമയം നിലനിർത്തുകയും ചെയ്യുന്ന പദ്ധതിയും നടപ്പിലുണ്ട്. വലിയ തൊട്ടികളാണ് ഇതിനുപയോഗിക്കുക.

**ക്ഷീരതാപനികൾ;** വലിയ അളവ് പാൽ ദിവസം തോറും കൈകാര്യം ചെയ്യേണ്ടി വരുമ്പോൾ വലിയ ക്ഷീരതാപനികൾ ഉപയോഗിച്ച് പാൽ ചൂടാക്കുകയും പ്രതലശീതീകരണികളിൽ തണുപ്പിക്കുകയും ചെയ്യും. ശീതീകരണസമയം ഈ പദ്ധതി കുറച്ചു തരും. രണ്ടു തരം താപനികളുപയോഗിക്കുന്നു; പ്ലേറ്റ്താപനികളും, അന്തർനാളിതാപനികളും. ആദ്യത്തേത് 20 സെക്കൻറിൽ നിർദ്ദിഷ്ട താപം പകർന്നു തരും; രണ്ടാമത്തേത് ഒന്നോ രണ്ടോ മിനിട്ടിലും.

**തീവ്രതാപഹ്രസ്വകാലപദ്ധതി :** തീവ്രതാപഹ്രസ്വകാലപദ്ധതിയിൽ പാസ്ചുരീകരണമെന്നാൽ 160°F ൽ താഴെയല്ലാത്ത ഒരു താപനില പാലിൽ വരുത്തുകയും ആ താപനിലയിൽ 15 സെക്കൻറിൽ കുറയാത്ത സമയം വെച്ചുകൊണ്ടിരിക്കുകയുമാകുന്നു. ഈ പദ്ധതി ഫ്ളാഷ് പാസ്ചുരീകരണമെന്ന പേരിലും അറിയപ്പെടുന്നുണ്ട്. HTST എന്ന് ഇതിന് ഇംഗ്ലീഷിൽ ചുരുക്കെഴുത്തുണ്ട്. ഫോസ്ഫേറ്റേസ് പരീക്ഷണമാണ് തീവ്രതാപഹ്രസ്വകാല പാസ്ചുരീകരണത്തിന്റെ കാര്യക്ഷമതയളക്കാനുള്ള മാനദണ്ഡം.

തീവ്രതാപഹ്രസ്വകാലപാസ്ചുരനിക്ക് മുഖ്യമായും ആറു ഭാഗങ്ങളുണ്ടാവും: നിയന്ത്രണതൊട്ടി, റീജനറേറ്റർസെക്ഷൻ, അന്ത്യതാപനവിഭാഗം, ധാരണനാളി, തിരിച്ചൊഴുക്കുവാൾവ്, അന്ത്യശീതനവിഭാഗം. അളക്കലോ നിർണ്ണയങ്ങളോ കൂടാതെ കാര്യക്ഷമമായി നടക്കുക പാൽ ചൂടാവു

എന്നു മുതൽക്കാണ് വെണ്ണയുൽപാദനത്തിനു വേണ്ടി ക്രീം ഉപയോഗിച്ചു തുടങ്ങിയതെന്നുള്ളതിന് രേഖകളില്ല. വിദ്യാവശ്യത്തിനു വേണ്ടി ഏറിയ തോതിൽ ക്രീം ഉപയോഗിച്ചു വന്നത് താരതമ്യേന അടുത്തകാലത്താണെന്നതിനു രേഖകളുണ്ട്. പതിനേഴാം നൂറ്റാണ്ടിലാവണം ക്രീം പൃഥക്കരണമെന്ന ആശയം ഉടലെടുത്തതെന്ന് പറയാം. അന്ന് ഗുരുത്വപൃഥക്കരണമായിരുന്നു നടപ്പിലുണ്ടായിരുന്നത്. പിന്നത്തെ നൂറ്റാണ്ടിലാണ്, കൃത്യമായി പറഞ്ഞാൽ 1879 ലാണ്, ആദ്യമായി അപകേന്ദ്രകവിഭാഗി നിലവിൽ വന്നത്. ഇതോടെ ഗവ്യനത്തിൽ അത്ഭുതപൂർവമായ മാറ്റങ്ങൾ വന്നുവശായി. അതിൽ പല മാറ്റങ്ങൾക്കും ഏകകാരണം ഈ അപകേന്ദ്രകയന്ത്രമാണെന്നു കാണാം.

പൃഥക്കരണത്തിന്റെ മൂലതത്വം: പാലിൽ നിന്ന് ക്രീം പൃഥക്കരിക്കാൻ കഴിയുന്നത് ക്ഷീരക്കൊഴുപ്പും ക്ഷീരസീറവും (ദ്രവഭാഗം) തമ്മിലുള്ള ആപേക്ഷികസാന്ദ്രതയിലെ വ്യത്യാസമാകുന്നു. പൃഥക്കരണം നടക്കുന്നത് ഗുരുത്വമാർഗത്തിലൂടെയായാലും അപകേന്ദ്രകമാർഗത്തിലൂടെയായാലും ഫലം ഈ ആപേക്ഷിക സാന്ദ്രതാവ്യത്യാസത്തിനെ ആശ്രയിച്ചാണിരിക്കുന്നത്. ക്ഷീരസീറത്തിന്റെ – അല്ലെങ്കിൽ പൃഥക്കൃതക്ഷീരത്തിന്റെ – ആപേക്ഷികസാന്ദ്രത ശരാശരി 1.036 ആണെങ്കിൽ ക്ഷീരമേദത്തിന്റെ ആപേക്ഷികസാന്ദ്രത 0.930 ആണ്. പാൽ കുറച്ചു നേരം വെച്ചുകൊണ്ടിരുന്നാൽ ക്ഷീരമേദത്തിലും ക്ഷീരസീറത്തിലും പ്രവർത്തിക്കുന്ന ഗുരുത്വശക്തി അവയുടേതായ ആപേക്ഷികസാന്ദ്രതയനുസൃതമായുള്ള കീഴോട്ടുതള്ളൽ ക്ഷീരമേദത്തിലും ക്ഷീരസീറത്തിലും ചെലുത്തുന്നു. ക്ഷീരസീറത്തിനു സാന്ദ്രതയേറുന്ന കാരണം അതെപ്പോഴും ക്ഷീരക്കൊഴുപ്പിന്റെ താഴെ നിലകൊള്ളും: ഇത് ഏറെക്കുറെ വെള്ളത്തിലൊഴിച്ച എണ്ണയുടെ പോലുള്ള ഒരു പ്രതിഭാസമാണ്. ഈ ഉപമ തീർത്തും ശരിയല്ല. കാരണം, വെള്ളത്തിൽ എണ്ണയൊഴിക്കുമ്പോൾ, വെള്ളത്തിനു മേലെ എണ്ണ വന്നു നിൽക്കും; ഉപരിതലത്തിൽ അവിച്ഛിന്നമായ ഒരു ഫിലിമായി നിൽക്കും; ഇവിടെയാണെങ്കിലോ, കണികകളായി പാലിൽ നിലകൊള്ളുന്ന മേദദ്രവ്യം ക്ഷീരോപരിതലത്തിൽ തളംകെട്ടുമ്പോൾ, തങ്ങളുടെ ഉരുകൽബിന്ദുവിനു താഴെയുള്ള താപനിലയിൽ സ്വന്തം സമരൂപത നിലനിർത്തും; ഒറ്റ ഫിലിമായി നിൽക്കുകയില്ല. ക്ഷീരസീറത്തിൽ കലർന്നു കിടക്കുന്ന മേദകണികകളുടെ ഒരു അടര് എന്നേ അതിനെക്കുറിച്ചു പറയാനാവൂ. ഇതാണ് ക്രീം.

ഗുരുത്വബലത്തിനു പകരം അപകേന്ദ്രകബലത്തിനെയുപയോഗിക്കുന്നുവെന്ന് വെക്കുക. അപകേന്ദ്രകശാലയിലെ ശക്തിക്കൊപ്പം അതിശീഘ്രം പാൽ കിടന്നു കറങ്ങുമ്പോൾ അവിടെ ജനിക്കുന്ന അപകേന്ദ്രകശക്തി ഗുരുത്വശക്തിയുടെ ഏതാണ്ട് ആയിരം മടങ്ങു വരും; അത്രയും ശക്തിയോടെയാവും ക്ഷീരദ്രവ്യങ്ങൾ ചുറ്റളവിലേക്ക് എറിയപ്പെടുക. ഒരേ ഭ്രമണപഥത്തിലൂടെ രണ്ടു ദ്രാവകം ചുഴറ്റപ്പെടുമ്പോൾ കൂടുതൽ സാന്ദ്രതയുള്ളതിൽ കൂടുതൽ ശക്തി ചെലുത്തപ്പെടും. ഇവിടെ, കൂടുതൽ സാന്ദ്രതയുള്ള ക്ഷീരസീറം കൂടുതൽ ശക്തിയോടെ ചുറ്റളവിലേക്കു നിർത്തപ്പെടും; പിറകിൽ (അല്ലെങ്കിൽ, ഉള്ളിലെ ചാപത്തിൽ) ആവും മേദദ്രവ്യം. അങ്ങനെ രണ്ടടരുകൾ. ഒന്ന് ക്ഷീരസീറത്തിന്റേതും; മറ്റൊന്ന് ക്ഷീരമേദത്തിന്റേതും. ക്ഷീരമേദത്തിൽ അല്പമാത്രമേ ഉണ്ടാ